
ആഡംസ്മിത്ത്

# മാർക്സിൻെറ പതനവും സ്മിത്തിൻെറ ഉയിർത്തെഴുന്നേല്പും


കാറൽ മാർക്സ്

സോവിയറ്റുയൂണിയൻെറ മരണത്തോടുകൂടി, മാർക്സിസത്തിൻെറ പ്രായോഗികതലത്തിലെ അപ്രസക്തി ഉദാഹരണസഹിതം ഇന്നു നമ്മുടെ മുൻപിൽ കിടക്കുന്നു. അതേസമയം പിച്ചിച്ചീന്താൻ മാർക്സിസ്റ്റുകാർ ആവേശം കാട്ടിയിട്ടുള്ള ആഡം സ്മിത്തും അദ്ദേഹത്തിൻെറ കൃതികളും, അത്യത്ഭുതകരമാംവണ്ണം ഉയിർത്തെഴുന്നേറ്റിരിക്കുകയുമാണ്! പ്രത്യേകിച്ച് ഒരു പുസ്തകം "രാജ്യങ്ങളുടെ സമ്പത്ത്" ( Inquiry into the Nature and causes of the wealth of Nations by Adam Smith) എന്നാണതിൻെറ പേർ. പ്രസിദ്ധപ്പെടുത്തിയത് ഇന്നേക്ക് 217 വർഷം മുമ്പ് -1776-ൽ! ആ പുസ്തകം അനുഭവിച്ചിട്ടുള്ളത്ര ഖണ്ഡനവും മണ്ഡനവും മറ്റൊരു ഗ്രന്ഥവും നേരിട്ടിട്ടുമില്ല! " മുതലാളിത്വത്തിൻെറ മനസ്സാക്ഷി"- എന്നാണ് ചിലർ അതിനെ വിവരിച്ചിട്ടുള്ളത്!

കമ്യൂണിസത്തിൻെറ ആധുനികാചാര്യനായ കാറൽമാർക്സ്, ശക്തനും ഉഗ്രനുമായ ഒരു പ്രതിയോഗിയായിട്ടേ ആഡംസ്മിത്തിനെ കണ്ടിട്ടുള്ളൂ. മാർക്സിൻെറ വാദഗതികൾ അപ്പാടെ വള്ളിപുള്ളിവിസർഗം വിടാതെ അദ്ദേഹത്തിൻെറ ശിഷ്യപരമ്പര ആവർത്തിച്ചു; ഇന്നും ആവർത്തിച്ചുകൊണ്ടിരിക്കുന്നു.! തോക്കുകുന്തപരിശീലനത്തിന് (Byonet training) കുത്തിക്കീറാൻ കെട്ടിയൊരുക്കിയ കച്ചിമനുഷ്യനിൽ, പട്ടാളക്കുപ്പിണികളെപ്പോലെ ഒന്നിനു പുറകെയൊന്നായി "ചാർജ്" (ചാടിക്കുത്തുന്ന) മാതിരിയാണ്. സഖാക്കൾ ആഡംസ്മിത്തിൻെറയും അദ്ദേഹത്തിൻെറ കൃതിയുടെയും മേൽചാടിവീഴുന്നത്! വീണിട്ടുള്ളത്!

ഇതുപോലെ ആക്രമണ വിധേയനാകാറുള്ള ഒരു ഭാരതീയചരിത്രപുരുഷനുണ്ട്. മനു! ബ്രഹ്മാവിൻെറ പുത്രനെന്നു പുരാണപ്രസിദ്ധിനേടിയിട്ടുള്ള മനുവിലൂടെ ഭാരതത്തിനു സിദ്ധിച്ചതായി പറയപ്പെടുന്നതാണ് മനുസ്മൃതി. ആചാരം, വ്യവഹാരം, പ്രായശ്ചിത്തം, കർമ്മഫലം തുടങ്ങിയ സംഗതികളാണതിലുള്ളത്.ഭാരത സമുദായത്തിലെ ഉച്ചനീചത്വങ്ങൾക്കും ദുരാചാരങ്ങൾക്കുമെല്ലാമുത്തരവാദി മനുവാണെന്നാണ് കുറ്റാരോപണം. അതിൻെറ പേരിൽ നമ്മുടെ "സംസ്കാരനായകന്മാർ" അത്യുഗ്രമായി, സന്ദർഭം കിട്ടുമ്പോഴെല്ലാം മനുവിനെയും മനുസ്മൃതിയെയും കടന്നാക്രമിച്ചുവരുന്നു!

മുതലാളിത്ത വ്യവസ്ഥിതിയിലെ എല്ലാ തിന്മകളേയും ന്യായീകരിക്കുന്ന നീചനും നിഷ്ഠൂരനുമാണ്, ആഡംസ്മിത്ത് എന്നാണ് മാർക്സിസ്ററുകളുടെ നിലപാട്. ആഡംസ്മിത്തിൻെറ ആക്രമണവിധേയമായ കൃതിയും മനുവിൻെറ കൃതിയും ആക്രമണകാരികൾ കണ്ടിരിക്കാനോ തൊട്ടുരുചിച്ചു നോക്കാനോ ഇടയില്ലെന്നതാണ് യാഥാർത്ഥ്യം.! എങ്കിലും അവർ ഘോരഘോരം, ധീരധീരം സമരത്തിലേർപ്പെടുന്നു! അവയെ കുത്തിക്കീറുന്നു!

സ്കോട്ടിഷ് പ്രബുദ്ധതാകാലത്തിൻെറ ഉത്തമപുത്രനാണ് ആഡംസ്മിത്ത്. വിജ്ഞാന പ്രബുദ്ധതാപ്രകാശം പ്രസരിപ്പിച്ച നിരവധി പ്രശസ്ത വ്യക്തികൾ അന്ന് അരങ്ങുകീഴടക്കിയിരുന്നു. അതിൻെറ മുഖ്യസങ്കേതങ്ങൾ ഗ്ലാസ്ഗോ, എഡിൻബറോ, അബർഡീൻ എന്നിവിടങ്ങളിലെ സർവകലാശാലകളായിരുന്നു. അക്കാലത്തുണ്ടായ അസാമാന്യവിജ്ഞാനപ്രസരണത്തിൻെറ കാര്യകാരണബന്ധങ്ങൾക്ക് മതിയായ വിശദീകരണം നല്കാൻ ചരിത്രകാരന്മാർക്ക് കഴിഞ്ഞിട്ടില്ല.

ആഡംസ്മിത്ത് ജനിച്ചത് സ്കോട്ട്ലൻഡിലെ കിർക്കാൽഡി (KirKcaldy) യിലായിരുന്നു. 1723-ൽ പതിനാലാമത്തെ വയസിൽ ഗ്ലാസ്ഗോ സർവകലാശാലയിൽ ചേർന്നു. പിന്നീട് ഓക്സ്ഫോർഡിലും കുറെ പഠിച്ചു. പക്ഷേ അക്കാലമധികവും പുസ്തകപാരായണത്തിനാണ് പ്രയോജനപ്പെടുത്തിയത്. 1751-ൽ ഓക്സ്ഫോർഡിൽനിന്ന് മടങ്ങി ഗ്ലാസ്ഗോ സർവകലാശാലയിലെ അദ്ധ്യാപകനായിത്തീർന്നു. അവിടെ ജോലിയിലിരിക്കുമ്പോഴാണ് ആദ്യത്തെ പുസ്തകം രചിച്ചത്. "സാന്മാർഗികസിദ്ധാന്ത"ത്തെ ( The Theory of Moral Sentiments) എന്ന പേരിൽ 1759-ൽ അതു പ്രകാശനംചെയ്തു. ആ പുസ്തകത്തെ പ്രകീർത്തിച്ചവരുടെ കൂട്ടത്തിൽ ബർക്ക് ( Edmund Burk) ഹ്യൂം (David Hume) കാൻെറ് Immanuel Kant) തുടങ്ങിയവരുണ്ട്.

അന്നത്തെ പ്രമാണികളായ പല ചിന്തകന്മാരെയുംപോലെ, മതത്തിന് സാമൂഹികമൂല്യമല്ലാതെ, വ്യക്തിപരമായ പ്രസക്തി കുറവാണെന്നു സ്മിത്ത് പറയുകയും പ്രചരിപ്പിക്കുകയും ചെയ്തു. സംഘടിത മതത്തിനെതിരായിരുന്നു അദ്ദേഹം. ദൈവം മനുഷ്യ സങ്കല്പത്തിലല്ലാതെയില്ലെന്നായിരുന്നു അദ്ദേഹത്തിൻെറ ദൃഢമായ വിശ്വാസം. ധാർമ്മികചിന്തകളെ കലുഷമാക്കാൻ ഏറ്റവും അധികം ഇടവരുത്തിയിട്ടുള്ളത് കക്ഷിവഴക്കും മതഭ്രാന്തുമാണെന്നു പറയാനും മടിച്ചിട്ടുമില്ല. എങ്കിലും മാർക്സിൻെറ മാതിരി മതം കറുപ്പാണെന്നു കരുതിയില്ല. ധാർമ്മികസങ്കല്പങ്ങളിൽ നിന്നാണതിൻെറ ഉല്പത്തി. അതിനാൽ ഒരുപരിധിവരെ, മതത്തെ ഉപയോഗപ്പെടുത്തി ഉൽബുദ്ധതയിലേക്കെത്താം!

1763-ൽ ഗ്ലാസ്ഗോയിലെ ജോലി രാജിവച്ച്, യൂറോപ്യൻ രാജ്യങ്ങളിൽ വിജ്ഞാന കാംക്ഷിയായി സഞ്ചരിച്ചു. വോൾട്ടയർ (Voltaire) കിസ്നേ (Francoise Quesnay) തുടങ്ങിയ പ്രഗത്ഭരുമായി സൗഹൃദം സ്ഥാപിക്കാൻ അങ്ങനെ സംഗതിയായി. ധാർമ്മിക സിദ്ധാന്തഗ്രന്ഥത്തിൻെറ കർത്താവെന്നനിലയിൽ, അദ്ദേഹത്തെക്കാൾ നേരത്തെ പ്രശസ്തി അവിടങ്ങളിലെത്തിയിരുന്നതിനാൽ സ്മിത്ത് അപരിചിതനായിരുന്നില്ല അവിടത്തെ പണ്ഡിതന്മാർക്ക്. ഈ പര്യടനം കഴിഞ്ഞ് പത്തുകൊല്ലം ചെന്നപ്പോഴാണ്, "രാജ്യങ്ങളുടെ സമ്പത്ത്'' പ്രസിദ്ധപ്പെടുത്തിയത്. അത് അദ്ദേഹത്തെ ചരിത്രപുരുഷന്മാരുടെ പംക്തിയിലേക്ക് ഉയർത്തുകയുമുണ്ടായി.

> ❝ സോവിയറ്റ് യൂണിയൻെറ തകർച്ചയോടുകൂടി കാറൽമാർക്സിനും അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങൾക്കും വിലയിടിഞ്ഞിരിക്കുന്നു. അതേസമയം ആഡംസ്മിത്തിനും അദ്ദേഹത്തിൻെറ കൃതികൾക്കും ഉയിർത്തെഴുന്നേല്പാണുണ്ടായിട്ടുള്ളത്. മാർക്സിയൻവാദം ചിന്താസുന്ദരമാണ്. പക്ഷേ പ്രായോഗികതലത്തിൽ അതു പാളിപ്പോയി. അതാണ് സോവിയറ്റ് യൂണിയനിലെ സ്വേച്ഛാധിപത്യവും ഒടുവിൽ അതിൻെറ തകർച്ചയും തെളിയിച്ചത്. ചിതറിപ്പോയ സോവിയറ്റു യൂണിയനിലെ ഘടകങ്ങൾ, നിത്യവൃത്തിക്കുവേണ്ടി പിച്ചച്ചട്ടിയുമായി മുതലാളിത്തരാജ്യങ്ങളുടെ പടിപ്പുരയിൽ തട്ടിക്കൊണ്ടുനിൽക്കുന്ന ദയനീയമായ കാഴ്ചയാണ് ഇന്നു നമ്മുടെ മുമ്പിൽ! സിദ്ധാന്തങ്ങളുടെ ബലാബലങ്ങൾ തിട്ടപ്പെടുത്താനുള്ള പരീക്ഷണമൃഗങ്ങളാക്കിത്തീർക്കണോ ലക്ഷോപലക്ഷം നിരപരാധികളായ ജനങ്ങളെ? ചരിത്രം മറുപടി പറയട്ടെ.... ❞

യൂറോപ്പിലും അമേരിക്കകളിലും മാത്രമല്ല, പാണ്ഡിത്യം വിലപ്പെട്ടതായി പരിഗണിക്കുന്ന എല്ലായിടങ്ങളിലും പ്രസ്തുത പ്രസിദ്ധീകരണം ആദ്യംമുതൽ തന്നെ ചർച്ചകൾക്കും വിശകലനങ്ങൾക്കും വിപുലമായി വിധേയമായിത്തീർന്നിട്ടുണ്ട്. സർക്കാർ നയപരിപാടികളെയും സമൂഹത്തിലെ വ്യവസ്ഥാപിത തൊഴിൽനയങ്ങളേയും സ്ഥായിയായി സ്വാധീനിച്ചു. പുസ്തകത്തിലെ പല ആശയങ്ങളും- പ്രത്യേകിച്ച് സ്വകാര്യസ്വതന്ത്ര വ്യാപാരവ്യവസായ പ്രവർത്തനങ്ങൾ, ഉത്പാദന വിതരണ സംവിധാനങ്ങൾ തുടങ്ങിയവയിൽ!

**കോന്നിയൂർ ആർ. നരേന്ദ്രനാഥ്**

1778 മുതൽ അന്തരിക്കുന്നതുവരെ, പന്ത്രണ്ടുകൊല്ലം സ്കോട്ടുലണ്ടിലെ ഉന്നതപദവിയുള്ള കസ്റ്റംസ് കമ്മീഷണറായി സമർപ്പണബുദ്ധിയോടെ ആഡംസ്മിത്ത് സേവനമനുഷ്ഠിക്കുകയുണ്ടായി.

അനിയന്ത്രിത മത്സരനിബദ്ധമായ വിപണിയുടെ ശക്തനായ വക്താവായിരുന്നു സ്മിത്. അത് പ്രായോഗികവും സ്വാഭാവികവുമായ സംഗതിയാണെന്നും അതിനാൽ സ്വീകരിക്കുന്നത് സൽപ്രവർത്തനങ്ങൾ സമൂഹത്തിൽ ശക്തിപ്പെടുത്താൻ നന്നെന്നുമഭിപ്രായപ്പെട്ടു. എന്നാൽ ധനം കുനകൂട്ടുന്നതാണ് ജീവിതത്തിൻെറ പരമലക്ഷ്യമെന്ന്, സമൂഹം മൊത്തത്തിലും വ്യക്തികൾ വെവ്വേറെയും വിശ്വസിച്ചുപ്രവർത്തിക്കരുത്. സമ്പത്തിലൂടെ സകലസൗഖ്യങ്ങളും കൈവരുമെന്ന് അദ്ദേഹമൊരിക്കലും അഭിപ്രായപ്പെട്ടിട്ടുമില്ല.

സർവവും സർക്കാരിൻെറ സ്വാധീനത്തിലായാൽ സമ്പത്തിൻെറ ഉത്പാദകരായ തൊഴിലാളിവർഗം ആത്മാർപ്പണത്തോടെ അത്യുത്സാഹപൂർവം പ്രയത്നിക്കുമെന്നും അത്യുന്നതമായ ഉതപാദനക്ഷമത നേടുമെന്നുമുള്ള മാർക്സിയൻവാദം ചിന്താസുന്ദരമായ ആശയമാണ്. പക്ഷേ പ്രായോഗികതലത്തിൽ അതിന് പ്രസക്തിയില്ലെന്ന്, സോവിയറ്റ്യൂണിയനിലെ എഴുപതുവർഷത്തിലധികമുള്ള അനുഭവവും ഒടുവിൽ യൂണിയൻെറ തകർച്ചയും തെളിയിച്ചു. ഏറിയ ഉത്പാദനക്ഷമതയ്ക്കുപകരം പാപ്പരത്തമാണവിടെ വളർന്നത്. അതു വരുത്തിയത് ഉത്പാദകോപകരണങ്ങളുടെ ഉടമസ്ഥതനേടിയവരും വർഗരഹിതസമൂഹം വാർത്തവരുമായ തൊഴിലാളിവർഗ സ്വേച്ഛാധിപത്യവുമാണ്! ഛിന്നഭിന്നങ്ങളായ സോവിയറ്റ് യൂണിയനിലെ ഘടകങ്ങൾ, നിലനിൽപ്പിനുവേണ്ടി, പിച്ചച്ചട്ടിയുമായി ഇന്നു മുതലാളിത്തരാജ്യങ്ങളുടെ പടിപ്പുരകളിൽ തട്ടിവിളിച്ചുകൊണ്ടു നിൽക്കുന്നു. ചൂഷകവർഗത്തിൻെറ വലയിൽനിന്ന് വിമോചിതരായെന്നവകാശപ്പെട്ടുകൊണ്ടു സോവിയറ്റുയൂണിയനിലെ ജനങ്ങളെ, ലോകചരിത്രത്തിലുണ്ടായിട്ടില്ലാത്തത്ര ശക്തിയോടുകൂടിയ അനിയന്ത്രിത സ്വേച്ഛാധിപതിയുടെ കീഴിലാക്കിയതും അപ്രായോഗികവും അയഥാർത്ഥവുമായ ഒരു പ്രത്യയശാസ്ത്രമാണെന്ന വസ്തുത എങ്ങനെ നിഷേധിക്കാനാവും?

മനുഷ്യരുടെ മൗലികസ്വഭാവങ്ങൾക്കും മനോഭാവങ്ങൾക്കും വിപരീതമായി വർത്തിക്കുന്ന സിദ്ധാന്തങ്ങൾ പ്രായോഗികതലത്തിൽ അപ്രായോഗികങ്ങളാണെന്നു ബോദ്ധ്യമായാൽ തിരസ്കരിക്കുന്നതാണ് ഔചിത്യം. സോവിയറ്റു യൂണിയൻെറ തകർച്ച ആ പാഠമാണ് നൽകുന്നത്. ''പ്രത്യയശാസ്ത്രം അത്യുത്തമം. അജയ്യം! പക്ഷേ നടപ്പാക്കിയവർ തെറ്റിച്ചു!'' എന്ന സമാധാനം പറയുന്നത് യുക്തിരഹിതമാണ്. പാളിച്ചപറ്റാനും പരാജയപ്പെടാനുമിടയുള്ള സിദ്ധാന്തങ്ങൾ പരീക്ഷിക്കാൻ ലക്ഷോപലക്ഷം മനുഷ്യരെ ബലിനൽകുന്നത്, നിഷ്ഠൂരവും നീതിരഹിതവുമാണ്. സിദ്ധാന്തങ്ങളുടെ ബലാബലങ്ങൾ കണ്ടെത്താനുപയോഗപ്പെടുത്തുന്ന പരീക്ഷണമൃഗങ്ങളായിക്കൂടാ മനുഷ്യർ! ഇതാണ് സോവിയറ്റ്യൂണിയൻെറ തകർച്ചയിലൂടെ തെളിയുന്ന ചരിത്രയാഥാർത്ഥ്യം. അതിൽനിന്നു പാഠം പഠിക്കാൻ തക്ക ബുദ്ധിയും വിവേകവും ഇനിയുള്ള മനുഷ്യർക്കുണ്ടാകുമോ? ചരിത്രം അതിനു മറുപടി പറയട്ടെ!